# കട്ടുറുമ്പ്

—കോന്നിയൂർ ആർ. നരേന്ദ്രനാഥ്

സ്വർഗ്ഗത്തിലെ കട്ടുറുമ്പെന്നു പറഞ്ഞ് ചിലരെങ്കിലും നിങ്ങളെ കളിയാക്കിയിട്ടുണ്ടെന്നു ഞാൻ കരുതുന്നു. ചില്ലറ ശല്യം ചെയ്ത് അന്യർക്ക് അസൗകര്യമുണ്ടാക്കുന്നവരെയാണ് സ്വർഗ്ഗത്തിലെ കട്ടുറുമ്പെന്ന് ആക്ഷേപിക്കുന്നത്. കട്ടുറുമ്പിന്റെ കാര്യമെടുത്താൽ അത് അത്ര നിസ്സാരനാണെന്നു തോന്നുകയില്ല; പ്രത്യേകിച്ച് അതിന്റെ കടി കിട്ടിയിട്ടുള്ളവർ!

ആകട്ടെ! കട്ടുറുമ്പിൻ പട ഇരതേടാനിറങ്ങിയിരിക്കുന്നത് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? ജിജ്ഞാസയുള്ള ഒരാളിന് എത്രനേരം വേണമെങ്കിലും അത് നിരീക്ഷിച്ചുകൊണ്ട് കഴിയാനൊക്കും. അത്രയ്ക്ക് രസകരങ്ങളായ കാര്യങ്ങൾ കാണാനുണ്ട്. പടയിൽ പെട്ടിരിക്കുന്നവർ തന്നെ പലതരക്കാരാണ്. ഓരോരുത്തരുടെയും പ്രവർത്തനവും ഭിന്നമാണ്. ആക്രമണത്തിനാണ് കട്ടുറുമ്പ് കൂട്ടമായിട്ടിറങ്ങിയിരിക്കുന്നതെന്ന് പൊതുവെ പറയാം. പക്ഷേ മററുള്ളവരെ മനഃപൂർവ്വം ദ്രോഹിക്കണമെന്നുള്ളതല്ല ലക്ഷ്യം. വയററുപിഴപ്പിനാണ് അവ പുറത്തിറങ്ങുന്നത്! അതിന്റെ പംക്തിയിൽ പെട്ടുപോയാൽ സാധുക്കളായ പ്രാണികൾക്കും, കൊച്ചു ജന്തുക്കൾക്കും രക്ഷപെടാൻ വളരെ പ്രയത്നിക്കേണ്ടി വരും. ചിലപ്പോൾ അവയെ കട്ടുറുമ്പിൻ കൂട്ടം പച്ചയോടെ തിന്നെന്നും വരാം.

ഒരിഞ്ചു നീളമുള്ളതു മുതൽ കാലിഞ്ചിൽ കുറവുള്ളതുവരെ, കട്ടുറുമ്പുകൾ പല ഇനങ്ങളിലുണ്ട്. ഒരു സമൂഹത്തിൽ കുറഞ്ഞത് 80,000 പ്രായമുള്ളവരും 30,000 വരെ കുഞ്ഞുകുട്ടി പരാധീനങ്ങളുമുണ്ടായിരിക്കുമെന്നാണ് ഒരു ശരാശരിക്കണക്ക്! ഇത്രയധികം അംഗസംഖ്യയുള്ള ഒരു കൂട്ടത്തിനു വേണ്ടിവരുന്ന ആഹാര വിഭവം, കുറഞ്ഞതോതിലായിരിക്കാൻ ഇടയില്ലല്ലോ. ദിവസമൊന്നിന്, ദ്രാവകരൂപത്തിൽ പറഞ്ഞാൽ, അരഗ്യാലനോളം ആഹാരം ഒരു കട്ടുറുമ്പുകൂട്ടത്തിന് ആവശ്യമുണ്ട്. അതുകൊണ്ട് നിരന്തരമായി വേട്ടനടത്താതെ വഴിയില്ല. മററുള്ള എറുമ്പുകളെ അപേക്ഷിച്ച് കട്ടുറുമ്പു കൂടുതൽ മാംസ ഭക്ഷണപ്രിയനാണ്. സഞ്ചാരികൾ പലരും അവിശ്വസനീയങ്ങളായ കഥകൾ കട്ടുറുമ്പിന്റെ വേട്ടയെക്കുറിച്ച് പറഞ്ഞിട്ടുള്ളത് ഓർമ്മിച്ചു പോകുന്നു. ആഫ്രിക്കയിലെ കാര്യമാണ്. ക്ഷീണിച്ചു വീണുപോയ ഒരു കുതിരയെ ഒരു കട്ടുറുമ്പുകൂട്ടം തിന്നുതീർത്തത്രേ! നാലഞ്ചു ദിവസങ്ങൾക്കു ശേഷം അവ ശേഷിച്ചത് കുതിരയുടെ കാഠിന്യമുള്ള കുറെ അസ്ഥികഷണങ്ങൾ മാത്രമായിരുന്നു.! മൂന്നു കോലാടുകളെ മുച്ചൂടും മൂന്നു ദിവസംകൊണ്ട് അഹരിക്കുന്നത് നേരിട്ടു കണ്ടിട്ടുള്ള സഞ്ചാരികളുമുണ്ട്! ഉറങ്ങിക്കിടക്കുന്നവരെ യാതൊരു മുന്നറിയിപ്പുമില്ലാതെ വകവരുത്തിയിട്ടുള്ളതിനും ഉദാഹരണങ്ങളില്ലാതില്ല. ഇരയായിത്തീരുന്ന ജന്തുവിന്റെ ശരീരം പൊതിഞ്ഞ് ഉറുമ്പുകൾ പണിതുടങ്ങും. പക്ഷേ ഒരു കാര്യമുണ്ട്. തിന്നുതുടങ്ങുന്നത് എല്ലാം ഒന്നിച്ചായിരിക്കും! ഒടുങ്ങാത്ത ആഹാരാവശ്യമാണ് കട്ടുറുമ്പുകളെ ഈ കാടത്തം കാണിക്കാൻ നിർബ്ബന്ധിതരാക്കുന്നത്.

വലിയ സമൂഹമാണെങ്കിലും കട്ടുറു



June 15, 81

# കടിപിടി

പട്ടിക്കുഞ്ഞിനു കുട്ടൻ ചേട്ടൻ
മുട്ട പൊരിച്ചു കൊടുത്തു.
തട്ടിൻ മുകളിൽ നിന്നൊരു പൂച്ച
തട്ടിയെടുക്കാൻ താഴെയിറങ്ങി.
പട്ടികരച്ചു 'ബൗ ബൗ ബൗ ബൗ'
പൂച്ചകരഞ്ഞു, ''ങ്യാവൂ ങ്യാവൂ''
പട്ടികടിച്ചു, പല്ലുകൾ കേറി
പൂച്ചനഖത്താൽ മാന്തിക്കീറി!
പട്ടീംപൂച്ചേം കടിപിടികൂടി
ങ്യാവൂ ങ്യാവൂ! ബൗ ബൗ ബൗ ബൗ!



നീലീശ്വരം രാമൻകുഞ്ഞി

മ്പുകൾ സ്ഥിരതാവളങ്ങളിൽ തങ്ങുന്നതിന് താല്പര്യം കാണിക്കാറില്ല. പ്രത്യുൽപ്പാദനപ്രക്രിയയുടെ താളക്രമമനുസരിച്ച് താവളം തീരുമാനിക്കും. ഇത് സാധാരണമായി 30-40 ദിവസങ്ങളിലൊരിക്കലാണ്. സങ്കേതത്തിലെ റാണി ഒന്നുരണ്ടു ദിവസങ്ങൾ കൊണ്ട് 25, 000 മുതൽ 35, 000 മുട്ടകളിടും! ഈ ബൃഹത്തായ പ്രവർത്തനത്തിനു മുമ്പാണ് താവളം സ്ഥിരപ്പെടുത്തുക. മുട്ട വിരിഞ്ഞു കഴിഞ്ഞാൽ കുഞ്ഞുങ്ങളെ പോററുന്ന ഉത്തരവാദിത്വം നിർവ്വഹിക്കും. മററു പല ഉറുമ്പുവർഗ്ഗങ്ങളിലും കാണാറുള്ളതുപോലെ, ആഹാരം തിന്ന്, ദഹിപ്പിച്ചല്ല, പ്രായം ചെന്നവർ കുഞ്ഞുങ്ങൾക്ക് കൊടുക്കുന്നത്. കിട്ടുന്ന പാടെ കൊണ്ടുചെന്നുകൊടുക്കും. വിരിഞ്ഞിറങ്ങുന്നവരിൽ കൂടുതലും പണിയാളുരാണ്. ബാക്കി ആണുങ്ങളും. അവയിൽ തന്നെ നല്ലൊരു പങ്ക് പോരാളികളായിരിക്കും. പട്ടാളച്ചിട്ടയിൽ സഞ്ചരിക്കുന്ന സമൂഹത്തിൽ, കുഞ്ഞുങ്ങളെ സൂക്ഷിക്കാനും, റാണിയെ പരിരക്ഷിക്കാനും പ്രത്യേകിച്ചു ചുമതലപ്പെട്ടവരുണ്ട്. ആണുങ്ങൾക്ക് ചിറകുമുളച്ച് വളർച്ച പൂർത്തിയായാൽ മററു സമൂഹങ്ങളിലെ റാണിമാരെ തിരക്കി പറന്നു പോകുന്നതാണ് പതിവ്. താരതമ്യേന കൂടുതൽ വലിപ്പവും ഈച്ചയുടെ മാതിരി ചിറകും ഉള്ള ആണുങ്ങളെ കണ്ടാൽ കടന്നലിച്ചയാണെന്നേ തോന്നൂ. പട്ടാളക്കാരന് തൊഴിലാളിയുടെ ഇരട്ടിയാണ് സാധാരണ വലിപ്പം.

സമൂഹത്തിലെ ഭൂരിഭാഗം അംഗങ്ങളും അന്ധരാണ്. പട്ടാളചിട്ട മുഴുവൻ സാധിക്കുന്നത് തികച്ചും ജന്മവാസന കൊണ്ടാണത്രേ. മുമ്പേ പോകുന്ന എറുമ്പുകൾ അവിടവിടെ സ്ഥാപിക്കുന്ന 'മണം' ആണ് വഴി കാട്ടുന്ന അടയാളങ്ങൾ. യഥാർത്ഥത്തിൽ അന്ധർ അന്ധരെ നയിക്കുന്നതിന് ഏററവും പററിയ ഉദാഹരണം ഇവിടെ കാണാം! അച്ചടക്കവും ജീവിതരീതികളും ആരേയും വിസ്മയിപ്പിക്കുന്നവിധത്തിൽ സജ്ജീകരിച്ചിരിക്കുകയാണ്. വിവേകശക്തിയില്ലെങ്കിലും സമൂഹത്തിലെ സ്വസഹോദരങ്ങളുടെ രക്ഷയ്ക്ക് ആത്മത്യാഗം അനുഷ്ഠിക്കാനും ഈ പ്രാണികൾ മടികാണിക്കുന്നില്ല. ത്യാഗസന്നദ്ധതയ്ക്ക് മനുഷ്യർ ഈ എളിയ ജീവികളെ കണ്ടു പഠിക്കണം. സ്വന്തം കാര്യം സിന്താബാദ് എന്ന മട്ടിൽ മനുഷ്യൻ കാട്ടിക്കൂട്ടുന്ന വിക്രിയകൾ കണക്കിലെടുക്കുമ്പോൾ, ഈ പ്രാണികളുടെ ജീവിതം പഠിക്കുന്നത് മനുഷ്യന് നന്മ വരുത്താൻ ഉതകുമെന്നു തോന്നുന്നു. അതുകൊണ്ടാകാം എറുമ്പിനെ ആരാധനാവിഗ്രഹമായി പ്രതിഷ്ഠിച്ചിട്ടുള്ള ഒരു വലിയ അമ്പലം, തൃശ്ശിനാപ്പള്ളിക്കു സമീപമുള്ള ഒരു സ്ഥലത്ത് സ്ഥാപിച്ചിട്ടുള്ളത്!